# ജ്ഞാനദീപസൂചകം

---

അറിവുള്ളവൻ ശിഷ്യനെ ശോധന ചെയ്തു ശിഷ്യൻ ഉത്തരം പറയുന്നതിനെ കേൾക്കുന്നത.

---

ഗുരു. നീ പ്രധാനമായി വിചാരിപ്പാനുള്ളത എന്ത?

ശിഷ്യൻ. ദൈവത്തെയും അവനിൽനിന്ന ലഭിക്കേണ്ടുന്ന മോക്ഷത്തെയും മുഖ്യമായി വിചാരിക്കേണം.

ഗു. ദൈവം ആര?

ശി. എന്നെയും മറെറല്ലാരെയും എല്ലാ വസ്തുക്കളെയും ഉണ്ടാക്കി പരിപാലിച്ചു നടത്തി വരുന്നവൻ തന്നെ ദൈവം.

ഗു. ദൈവം ഏത പ്രകാരമുള്ളവൻ?

ശി. അവൻ അരൂപിയും * അഗോചരനുമായിരിക്കുന്ന ആത്മാവാകുന്നു

---

* അഗോചരൻ എന്നുള്ളതിന്റെ അൎത്ഥം കാണപ്പെടാത്തവൻ.

അ— അല്ലാത്ത —ഗൊ —കണ്ണു— ചരൻ—നടക്കുന്നവൻ.

അതകൊണ്ട ദ്രുപമുള്ളവരായ നാം നമ്മുടെ ആത്മാവകൊണ്ട അവനെ അറിഞ്ഞകൊള്ളുന്നതല്ലാതെ നമ്മുടെ ശരീരകണ്ണുകളാൽ അവനെ കാണ്മാൻ കഴികയില്ല.

ഗു. ദൈവം എവിടെ ഇരിക്കുന്നു?

ശി. അവൻ സകല * വ്യാപിയായിരിക്കുന്നവൻ.

ഗു. ദൈവം എല്ലാററിനെയും അറിയുന്നുണ്ടൊ?

ശി. അവൻ + സൎവ്വജ്ഞനാകുന്നു അതകൊണ്ട എല്ലാററിനെയും നന്നായി അറിഞ്ഞിരിക്കുന്നു.

ഗു. ദൈവം എന്തമാത്രം ശക്തിയുള്ളവനാകുന്നു?

ശി. സൎവ്വശക്തിയുള്ളവനാകുന്നു.

ഗു. ദൈവത്തിന്ന ‡ ജനിമൃതികൾ ഉണ്ടൊ?

ശി. അവന്ന ജനനവും മരണവുമില്ല § ആദ്യന്തമില്ലാത്തവനാകുന്നു.

---

*എല്ലാടത്തുമുള്ളവൻ.
+സൎവ്വ—എല്ലാം—ജ്ഞൻ—അറിയുന്നവൻ.
‡ മൃതി—മരണം.
§ ആദി—ഉടസ്ഥം—അന്തം—അവസാനം.



ഗു. ദൈവം നമ്മെപ്പോലെ മാറി പ്പോകുന്ന ലക്ഷണമുള്ളവനൊ?

ശി. അവൻ മാറാത്ത ലക്ഷണമു ള്ളവനാകുന്നു.

ഗു. നന്മയെയും തിന്മയെയും ഉണ്ടാ ക്കിയിരിക്കുന്നവൻ ദൈവം തന്നെ യൊ?

ശി. അവൻ പരിശുദ്ധനായി നന്മ യെ സ്നേഹിച്ചു തിന്മകളെ പകച്ചിരി ക്കുന്നവനാകയാൽ അവൻ നന്മയെ അല്ലാതെതിന്മയെ ഉണ്ടാക്കുകയില്ലല്ലൊ

ഗു. ദൈവം നല്ലവൎക്കും ദുഷ്ടന്മാൎക്കും വിത്യാസം ചെയ്യുമൊ?

ശി. അവൻ പൂൎണ്ണനീതിമാനാക കൊണ്ടു നന്മ ചെയ്യുന്നവരെ അനുഗ്ര ഹിക്കയും തിന്മ ചെയ്യുന്നവരെ ശിക്ഷി ക്കയും ചെയ്യാതെ ഇരിക്കയില്ല.

ഗു. ദൈവം നിരുപിക്കുന്നതൊക്കെ യും നടത്തുവാൻ കഴിയുമൊ?

ശി. ഉവ്വ. അവൻ നിരുപിക്കുന്ന തൊക്കെയും തന്റെ ശക്തിയാൽ നട ത്തുവാൻ കഴിയുന്നവനാകുന്നു അത്ര യുമല്ല താൻ നിരുപിക്കുന്ന കാൎയ്യങ്ങ ൾ നല്ലവണ്ണം നടപ്പാനായിട്ടു എപ്പോ

ഴം വേണ്ടുന്ന യത്നങ്ങളെ ചെയ്യുന്ന അളവില്ലാത്ത ജ്ഞാനമുള്ളവനാകുന്നു.

ഗു. ദൈവത്തിൽ മായ ഉണ്ടൊ?

ശി. ഇല്ല, അവൻ താൻ ഇരിക്കുന്ന പ്രകാരമായി തന്നെ പ്രകാശിപ്പിക്കുന്ന സത്യവാനാകുന്നു.

ഗു. ദൈവം ഒരുവൻ അല്ലാതെ അനേകം ഉണ്ടൊ?

ശി. ദൈവം ഒരുവൻ മാത്രമേ ഉള്ളൂ. എന്നാൽ അവൻ തന്നെ പിതാവും പുത്രനും പരിശുദ്ധാത്മാവുമായ മുമ്മൂൎത്തിയായിരിക്കുന്ന ഒരു ദൈവം തന്നെ ആകുന്നു താനും.

ഗു. ദൈവത്തിന്ന ഒരു സ്വരൂപത്തെ ഉണ്ടാക്കി അതിനെ നമസ്കരിക്കാമൊ?

ശി. ചെയ്യൂ കൂടാ. എന്തെന്നാൽ നിശ്ചയിച്ചു കൂടാത്ത മഹിമയും നിത്യ ഗുണങ്ങളുമുള്ള ദൈവത്തെ പൊൻ വെള്ളി മുതലായ അനിത്യ വസ്തുക്കൾകൊണ്ടുള്ള വേലകളാൽ കാണിപ്പാൻ വഹിയാത്തതിനാൽ വിഗ്രഹാരാധനയാൽ നാം അവനെ അപമാനപ്പെടുത്താതെയും നമ്മുടെ ബുദ്ധിയെ മന്ദമാക്കാ

തെയും ദുമ്മാൎഗ്ഗത്തിൽ നടക്കാതെയുമി
രിപ്പാനായിട്ട ദൈവം അതിനെ വിലക്കി അവരെനൊട ആത്മാവിനാൽ ജാഗ്രതയായിട്ടും പ്രാൎത്ഥിക്കെണമെന്ന കല്പിച്ചിരിക്കുന്നു.

ഗു. അവൻ തന്റെ എല്ലാ സൃഷ്ടികളൊടും പ്രിയമായിരിക്കുന്നുവൊ?

ശി. അവൻ സകല സൃഷ്ടികളൊടും മഹാ പ്രിയവും ദയയുമുള്ളവനാകുന്നു.

ഗു. ദൈവം താൻ ഇപ്രകാരമുള്ള ലക്ഷണങ്ങളുള്ളവൻ എന്ന ഏതിനാൽ തന്നെ വെളിപ്പെടുത്തി?

ശി. താൻ ഉണ്ടാക്കിയ സൃഷ്ടികളാലും താൻ അരുളിച്ചെയ്ത ക്രിസ്ത്യാനി വെദത്താലും തന്നെ വെളിപ്പെടുത്തി.

ഗു. ക്രിസ്ത്യാനി വെദം ഏത പ്രകാരം ഉണ്ടായി?

ശി. ദൈവം പല കാലങ്ങളിൽ തനിക്ക ഇഷ്ടമായി ഭയന്ന നടന്ന ചില പൂൎവന്മാരൊട തന്റെ പരിശുദ്ധാത്മാവിനെ കൊണ്ട തിരുമനസ്സിനെ അറിയിച്ചു അത എഴുതുന്നതിന്ന കല്പിക്കയും ചെയ്തു. ക്രിസ്ത്യാനി വെദം ഉണ്ടായത ഇപ്രകാരം ആകുന്നു.

ഗു. ദൈവത്തെയും അവൻെറ ഇ
ഷ്ടത്തെയും അറിവാൻ ആഗ്രഹിക്കു
ന്നവർ എന്ത ചെയ്യണം?

ശി. ദൈവം കല്പിച്ച വേദത്തെ അ
വർ മനസ്സൊഴൊഴ്ക്കയൊഴട പഠിച്ച വിശ്വ
സിച്ച അപ്രകാരം നടക്കണം.

---

ഗു മനുഷ്യൻ ഏതപ്രകാരമുള്ളവൻ?

ശി. നശിച്ചു പോകുന്ന ശരീരവും
നശിച്ചുപോകാത്ത ആത്മാവും കൂടെ കൂ
ടിയവൻ.

ഗു. ശരീരം എന്ത?

ശി. ഞരമ്പും രക്തവും മാംസവും
എല്ലും തൊലിയുമുള്ള തല ഉടല മുതലാ
യ അവയവങ്ങളോട കൂടിയ ഒരു വ
സ്തു ആകുന്നു.

ഗു. ആത്മാവ എന്ത?

ശി. കാണപ്പെടാത്തതും സ്പൎശിക്ക
പ്പെടാത്തതും മരിക്കാത്തതും നിരൂപ
ണ അറിവ സന്തോഷം സന്താപം
മുതലായ ലക്ഷണങ്ങളോട കൂടിയതുമാ
യ ഒരു വസ്തു.

ഗു. ശരീരവും ആത്മാവും വെവ്വേ
റെയുള്ള വസ്തുക്കളൊ?

ശി. ശരീരവും ആത്മാവും വെവ്വെ
റെ തന്നെ എങ്കിലും രണ്ടും കൂടി ഒരു മ
നുഷ്യനായിരിക്കുന്നു.

ഗു. ൟ രണ്ടിൽ പ്രധാനമായുള്ള
ത ഏത?

ശി. ആത്മാവ പ്രധാനമായിട്ടുള്ള
ത എന്തുകൊണ്ടെന്നാൽ ശരീരം അഴി
ഞ്ഞുപോയാലും ആത്മാവ നശിക്കയി
ല്ല വിശേഷിച്ചും ആത്മാവില്ലാഞ്ഞാൽ
ശരീരം ഒന്നും അറികയില്ല.

ഗു. നമ്മുടെ ആത്മാവ ദൈവമല്ലയൊ?

ശി. അല്ല ദൈവം ആദിയിൽ മ
നുഷ്യന്റെ ആത്മാവിനെ ഉണ്ടാക്കി
അതുകൊണ്ട നമ്മുടെ ആത്മാവ വെ
റെ ദൈവത്തിന്റെ ആത്മാവ വെറെ.

ഗു. ഇപ്പൊൾ ആത്മാവിന്റെ സ്വ
ഭാവം ഏത പ്രകാരമുള്ളതാകുന്നു?

ശി. പാപമുള്ള സ്വഭാവം.

ഗു. ദൈവം നമ്മെ അപ്രകാരം പാ
പമുള്ള സ്വഭാവത്തൊട കൂടെ ഉണ്ടാക്കി
യൊ?

ശി. ഇല്ല. ആദിയിൽ ദൈവം മ
നുഷ്യരെ തന്റെ സ്വരൂപത്തിൻ പ്ര
കാരം പരിശുദ്ധവും ഭാഗ്യവുമുള്ളവരാ

യിട്ട ഉണ്ടാക്കി എങ്കിലും പിശാചിന്റെ വഞ്ചന മൂലം മനുഷ്യർ ദൈവത്തിന്റെ കല്പനയെ ലംഘിച്ചതിനാൽ ആ നല്ല സ്വഭാവത്തെ വിട്ട പോയി.

ഗു. ഇപ്രകാരം വല്ലാത്ത സ്വഭാവമുള്ള മനുഷ്യൎക്ക ദൈവത്തിങ്കൽനിന്ന മോക്ഷം ലഭിക്കുമൊ?

ശി. ഇല്ല: ആ വല്ലാത്ത സ്വഭാവം മാറി നല്ല സ്വഭാവമായി തീരാഞ്ഞാൽ മനുഷ്യൎക്ക മൊക്ഷം ലഭിക്കയില്ല.

ഗു. നമ്മുടെ സ്വഭാവത്തെ നമുക്ക തന്നെ മാറുവാൻ കഴിയുമൊ?

ശി. വഹിയാ: ദൈവം തന്നെ കൃപ ചെയ്തു നമ്മെ നന്നാക്കേണം.

ഗു. നമ്മെ നന്നാക്കി രക്ഷിപ്പാനായിട്ട ദൈവം എന്ത ചെയ്തു?

ശി. അവൻ നമ്മിൽ കരുണ തോന്നി നാം നശിച്ചു പൊകാതെ നിത്യജീവൻ ലഭിക്കെണ്ടുന്നതിനായിട്ട തന്റെ ഏകപുത്രനായ യേശു ക്രിസ്തുവിനെ രക്ഷിതാവായിട്ട അയച്ചു.

ഗു. ൧൦ം യേശു ക്രിസ്തു എന്ന രക്ഷിതാവ നമ്മെ രക്ഷിപ്പാനായിട്ട എന്ത ചെയ്തു.

ശി. നാം ന്യായപ്രമാണത്തെ പൂൎത്തിയാക്കുന്നതിന പ്രാപ്തിയുള്ളവർ അല്ലായ്കകൊണ്ട അവൻ നമുക്ക പകരം അതിനെ പൂൎത്തിയാക്കി നമ്മുടെ പാപങ്ങൾക്ക തക്ക ശിക്ഷയെ ഏറ്റുകൊണ്ട പാടുപെട്ട തന്റെ രക്തത്തെ ചിന്നിച്ച മരിച്ച മൂന്നാം ദിവസം പിന്നെയും ഉയിൎത്തെഴുനീറ്റ നാല്പത നാൾ കഴിഞ്ഞപ്പൊൾ സ്വൎഗ്ഗത്തിലെക്ക കരെറിപ്പൊയി നമുക്ക തന്റെ പരിശുദ്ധാത്മാവിനെ തന്ന ഇപ്രകാരം നമ്മുടെ പാപങ്ങളെ നിവൃത്തിച്ച നമ്മുടെ രക്ഷകനായി തീൎന്നിരിക്കുന്നു.

ഗു. ക്രിസ്തു ഇത എല്ലാം ചെയ്യുതകൊണ്ട സമ്പാദിച്ചിരിക്കുന്ന മുഖ്യമായ പ്രയൊജനങ്ങൾ എന്ത?

ശി. ദൈവത്തിന്റെ തിരുമുമ്പാകെ പാപശാന്തി നീതി സമാധാനം നിത്യജീവൻ മുതലായ പ്രയൊജനങ്ങളെ നമുക്ക വെണ്ടി സമ്പാദിച്ചിരിക്കുന്നു.

ഗു. ആ പ്രയൊജനങ്ങളെ ലഭിക്കത്തക്കവർ ആര?

ശി. യാതൊരുത്തൻ എങ്കിലും ക്രിസ്തുവിന്റെ വചനത്തെ കൈക്കൊ

ണ്ട താൻ ചെയ്ത പാപങ്ങളെ കുറിച്ച മനസ്സാപപ്പെട്ട പാപമോചനത്തിന്നായിട്ടും ശുദ്ധീകരണത്തിന്നായിട്ടും ക്രിസ്തു മൂലം ദൈവത്തോട അപേക്ഷിച്ചാൽ അവന്ന നിത്യ മോക്ഷം ലഭിക്കും അതല്ലാതെ മറെറ യാതൊരുത്തന്നും ലഭിക്കയില്ല.

ഗു. നാം യേശു ക്രിസ്തുവിങ്കൽ വിശ്വസിച്ചാൽ രക്ഷിക്കപ്പെടും എന്ന നിശ്ചയമുണ്ടൊ?

ശി. ഉവ്വ: നാം അവങ്കൽ വിശ്വസിക്കുന്നതും അവനാൽ രക്ഷിക്കപ്പെടുന്നതും ദൈവത്തിന്റെ ഇഷ്ടവും കല്പനയുമാകകൊണ്ട രക്ഷിക്കപ്പെടും നിശ്ചയം എന്തകൊണ്ടെന്നാൽ വിശ്വസിക്കുന്നവൻ രക്ഷിക്കപ്പെടും വിശ്വസിക്കാത്തവൻ എന്നെന്നേക്കുമുള്ള ശിക്ഷയിൽ അകപ്പെടുകയും ചെയ്യും എന്ന അവൻ തന്നെ കല്പിച്ചിരിക്കുന്നു.

ഗു. യേശു ക്രിസ്തു എന്ന രക്ഷിതാവിനാൽ രക്ഷിക്കപ്പെട്ടവൻ ഏത പ്രകാരം നടക്കും?

ശി. അവൻ കൎത്താവിന്റെ പൂൎണ്ണ മനസ്സോടും കൂടെ സ്നേഹിച്ച അയ

ള്ളാരെയും തന്നെപ്പോലെ തന്നെ സ്നേഹിച്ച കൎത്താവ അരുളിച്ചെയ്ത പത്ത കല്പനകളിൻ പ്രകാരം നടക്കും.

ഗു. ആ പത്തു കല്പനകൾ എന്താകുന്നു?

ശി. ഒന്നാമത. യഹോവായായ ഞാൻ നിന്റെ ദൈവം ആകുന്നു എന്റെ മുമ്പാകെ അന്യദൈവങ്ങൾ നിനക്ക ഉണ്ടാകരുത.

രണ്ടാമത. നിനക്ക ഒരു വിഗ്രഹത്തെ ഉണ്ടാക്കരുത; മീതെ സ്വൎഗ്ഗത്തിൽ എങ്കിലും, താഴെ ഭൂമിയിൽ എങ്കിലും, ഭൂമിക്ക കീഴെ വെള്ളത്തിൽ എങ്കിലും ഉള്ള യാതൊന്നിന്റെയും പ്രതിമയെ എങ്കിലും അരുത: നീ അവയെ കുമ്പിടുക എങ്കിലും, അവയെ സേവിക്ക എങ്കിലും അരുത: എന്തെന്നാൽ നിന്റെ ദൈവമായി യഹോവായായ ഞാൻ വൈരാഗ്യമുള്ള ദൈവമാകുന്നു; എന്നോട പകെക്കുന്നവരിൽ മൂന്നാമത്തവരും നാലാമത്തവരും വരെ ഉള്ളമക്കളുടെ മേൽ പിതാക്കന്മാരുടെ അന്യായത്തെ കുറിച്ച ചോദിക്കയും, എന്നെ സ്നേഹിച്ച, എന്റെ കല്പനകളെ പ്രമാ

ണിക്കുന്ന ആയിരങ്ങൾക്കും കരുണ യെ കാട്ടുകയും ചെയ്യുന്നു.

മൂന്നാമത. നീ നിന്റെ ദൈവമായ യഹോവായുടെ നാമം വൃഥാ എടുക്കരുത; എന്തകൊണ്ടെന്നാൽ തന്റെ നാമം വൃഥാ എടുക്കുന്നവൻ കുറ്റമില്ലാത്തവനെന്ന യഹോവാ വിചാരിക്കയില്ല.

നാലാമത. സ്വസ്ഥനാളിനെ ശുദ്ധീകരിപ്പാൻ ഓൎക്ക: ആറ ദിവസം നീ അദ്ധ്വാനപ്പെട്ട നിന്റെ വേല ഒക്കെയും ചെയ്ക; എന്നാൽ ഏഴാം ദിവസം നിന്റെ ദൈവമായ യഹോവായുടെ സ്വസ്ഥത ആകുന്നു: അതിൽ നീയും നിന്റെ പുത്രനും, നിന്റെ പുത്രിയും നിന്റെ വേലക്കാരനും, നിന്റെ വേലക്കാരിയും, നിന്റെ കന്നുകാലികളും, നിന്റെ വാതിലുകൾക്കകത്തുള്ള നിന്റെ അന്യനും ഒരു വേലയും ചെയ്യരുത: എന്തകൊണ്ടെന്നാൽ ആറ ദിവസം കൊണ്ട യഹോവാ ആകാശത്തെയും, ഭൂമിയെയും, സമുദ്രത്തെയും, അവയിലുള്ളവയെ ഒക്കെയും ഉണ്ടാക്കി, ഏഴാം ദിവസത്തിൽ സ്വസ്ഥമായിരു

ന്നു: അതകൊണ്ട യഹോവാ ആ സ്വ
സ്ഥ നാളിനെ അനുഗ്രഹിച്ചു, അതി
നെ ശുദ്ധീകരിക്കയും ചെയ്തു.

അഞ്ചാമത. നിന്റെ ദൈവമായ യഹോവാ നിനക്ക തരുന്ന ദേശത്ത നിന്റെ നാളുകൾ ദീൎഘമാകുവാനായിട്ട നിന്റെ പിതാവിനെയും നിന്റെ മാതാവിനെയും ബഹുമാനിക്ക.

ആറാമത. നീ കുല ചെയ്യരുത.

ഏഴാമത. നീ വ്യഭിചാരം ചെയ്യരുത.

എട്ടാമത. നീ മോഷ്ടിക്കരുത.

ഒമ്പതാമത. നീ നിന്റെ അയല്ക്കാരന്റെ നേരെ കള്ളസ്സാക്ഷിപറയരുത.

പത്താമത: നീ നിന്റെ അയല്ക്കാരന്റെ ഭവനത്തെ മോഹിക്കരുത: നീ നിന്റെ അയല്ക്കാരന്റെ ഭാൎയ്യയെയും അവന്റെ വേലക്കാരനെയും, അവന്റെ വേലക്കാരിയെയും, അവന്റെ കാളയെയും, അവന്റെ കഴുതയെയും, നിന്റെ അയല്ക്കാരനുള്ള, യാതൊന്നിനെയും മോഹിക്കരുത.

൫. മനുഷ്യരുടെ അവസാന അവസ്ഥ എങ്ങിനെ ആയി തീരും.

ശി. അവർ മരിച്ചതിൻെറ ശേ
ഷം സവ്വ ലോക ന്യായാധിപതിയാ
യ യേശു ക്രിസ്തു മൂലം മരിച്ചവർ എ
ല്ലാവരും ജിവിച്ച എഴുനീററ അവ
ൻെറ തീൎപ്പിൻ പ്രകാരം മോക്ഷത്തെ
എങ്കിലും നരകത്തെ എങ്കിലും എന്നെ
ന്നേക്കും അനുഭവിക്കയും ചെയ്യും.

ഗു. എന്നാൽ അനിത്യമായ ഈ
ലോകത്തിന്ന എന്ത സംഭവിക്കും?

ശി. അനിത്യമായ ഈ ആകാശവും
ഭൂമിയും നശിച്ചു പോകും പുതിയ ആ
കാശവും ഭൂമിയും ഉണ്ടാകകയും ചെ
യ്യും.

ഗു. അപ്രകാരം ആയാൽ നാം ഇ
പ്പോൾ എങ്ങിനെയുള്ളവരായിരിക്കേ
ണം?

ശി. സകല ദുഷ്ടവഴികളിൽ നിന്ന
മാറി ദൈവത്തിങ്കലേക്ക നമ്മുടെ മ
നസ്സ തിരിച്ച യേശു ക്രിസ്തുവിൽ വി
ശ്വസിച്ച അവനോട ചേൎന്നു കൊണ്ട
അവൻെറ പരിശുദ്ധാത്മാവിൻെറ സ
ഹായത്താൽ നല്ല മാൎഗ്ഗത്തിൽ നടപ്പാ
ൻ ശ്രമിച്ച ദൈവത്തിൻെറ പരിശു
ദ്ധമായ ഗുണങ്ങൾക്കായിട്ട പ്രാൎത്ഥിച്ച

യേശു ക്രിസ്തുവിന്റെ വരവിന്ന കാ
ത്തുകൊണ്ടിരിക്കുന്നവരായിരിക്കേണം.

ഗു. പാപം എന്നുള്ളത എന്ത?

ശി. പാപം എന്നുള്ളത ദൈവത്തി
ന്റെ കല്പന പ്രകാരം അല്ലാതെ നട
ക്കുന്നതാകുന്നു.

ഗു. പുണ്യം എന്നുള്ളത എന്ത?

ശി. ദൈവത്തിന്റെ കല്പന പ്രകാ
രം നടക്കുന്നത തന്നെ.

ഗു. മോക്ഷം എന്നുള്ളത എന്ത?

ശി. ദൈവം തന്റെ മഹിമകളെ
അധികമായി അറിയിക്കുന്നതും നിത്യ
സൌഖ്യമുള്ളതും പരിശുദ്ധന്മാർ വാ
സം ചെയ്യുന്നതുമായിരിക്കുന്ന സ്വ
ൎഗ്ഗം തന്നെ മോക്ഷം ആകുന്നു.

ഗു. നരകം എന്നുള്ളത എന്ത?

ശി. സാത്താനും അവന്റെ ജന
ങ്ങളായ ദുഷ്ടന്മാരും തങ്ങളുടെ ദുഷ്ടതെ
ക്ക തക്കതായ നിത്യമായുമുള്ള അതിവേ
ദനകളെ അനുഭവിക്കുന്ന സ്ഥലം ത
ന്നെ നരകം ആകുന്നു.

ഗു. മനുഷ്യരെ അല്ലാതെ ബുദ്ധിയു
ള്ള വെറെ ആളുകളെ ദൈവം ഉണ്ടാ
ക്കീട്ടുണ്ടൊ?

ശി. ഉണ്ട. ഈ ലോകത്തെ ഉണ്ടാക്കുന്നതിന മുമ്പെ മഹാ ശുദ്ധവും ഭാഗ്യവും ബലവുമുള്ള ദൂതന്മാർ എന്ന ചൊല്ലപ്പെടുന്ന ആത്മകളെ ഉണ്ടാക്കി.

ഗു. ഈ ദൂതന്മാരെ കുറിച്ച സത്യവേദത്തിൽ പറഞ്ഞിരിക്കുന്നത എന്ത?

ശി. അവർ ആത്മാക്കളാകുന്നു എന്നും രാവും പകലും ദൈവത്തിന്ന ശുശ്രൂഷ ചെയ്തു അവന്റെ ഇഷ്ടത്തെ ഒക്കെയും നിവൃത്തിക്കുന്നു എന്നും എങ്കിലും അവരിൽ ചിലർ ആ ശുദ്ധവും ശ്രേഷ്ഠതയുമുള്ള നിലയിൽ നില്ക്കാതെ അഹമ്മതികൊണ്ട ദുഷ്ട ദൂതന്മാരായി തീൎന്നു എന്നും പറഞ്ഞിരിക്കുന്നു. ഈ ദുഷ്ട ദൂതന്മാരുടെ തലവനെ സാത്താൻ എന്ന പറയുന്നു.

ഗു. ഈ ദുഷ്ട ദൂതന്മാർ ഏതു പ്രകാരം നടക്കുന്നു?

ശി. അവർ എപ്പോഴും കൎത്താവിന്ന വിരോധം ചെയ്തു അവൻ ചെയ്യുന്ന നന്മകളെ മറിച്ച തിന്മകളാക്കുവാനായിട്ട പ്രയാസപ്പെടുന്നു സാത്താനായവൻ ചെയ്ത കൌശലത്താൽ നമ്മുടെ ആദ്യ മാതാപിതാക്കന്മാർ പരിശുദ്ധ

തയെ വിട്ട പാപത്തിൽ അകപ്പെട്ടു ഇപ്പോഴും മനുഷ്യർ പാപം ചെയ്യുന്നതിന്ന സാത്താൻ അവരെ വഞ്ചന ചെയ്തു വരുന്നു.

ഗു. ദുഷ്ടാത്മാക്കളുടെ ഉപായത്തിൽ നിന്ന മാറിപ്പോകുന്നത എങ്ങിനെ?

ശി. യെശു ക്രിസ്തു പിശാചിനെ ജയിച്ചത കൊണ്ട നാം അവനോട ചെന്ന നോക്കിക്കൊണ്ട പ്രാൎത്ഥന ചെയ്യാൽ സാത്താന്റെ വഞ്ചനയിൽ നിന്ന മാറിപോകും.

ഗു. സാത്താന്നും ദുഷ്ടാത്മാക്കൾക്കും മെലിൽ വരുവാനിരിക്കുന്നത എന്തു?

ശി. ദൈവം നിശ്ചയിക്കുന്ന സമയത്ത യെശു ക്രിസ്തു സകല മനുഷ്യരെയും വരുത്തി ന്യായം വിസ്തരിക്കുമ്പോൾ സാത്താന്റെയും മറ്റുള്ള ദുഷ്ടാത്മാക്കളുടെയും പെക്ക ഒരുക്കപ്പെട്ടിരിക്കുന്നതും ഭയങ്കരമായുള്ള തീകൊണ്ട നിറഞ്ഞതുമായിരിക്കുന്ന നരകത്തിൽ തന്നെ എന്നെന്നെക്കും വസിപ്പാൻ കല്പിക്കും അവിടെ പറവാൻ കഴിയാത്ത നിത്യ വെദന അനുഭവിക്കയും ചെയ്യും.

ഗു. മനുഷ്യർ ഈ ലോകത്തിൽ വച്ച യെശു ക്രിസ്തുവിനെ കൊണ്ട രക്ഷപെട്ടുവാൻ ഇടയുണ്ടായിരുന്നാലും അതിനെ അന്വെഷിക്കാതെയും പാപകുററമുള്ളവരായി മരിച്ചു പോയാൽ അവൎക്ക എന്ത ഭവിക്കും?

ശി. മെൽ പറഞ്ഞവരെപ്പൊലെ നരകവെദനകളെ എന്നെന്നെക്കും അനുഭവിക്കയും ചെയ്യും.

---

## മനുഷ്യരുടെ മുറകളെ കുറിച്ച പറയുന്നത.

---

ഗു. മനുഷ്യർ ചെയ്യെണ്ടുന്ന മുറകൾ എന്ത?

ശി. ദൈവത്തിന്നും തങ്ങൾക്കും അയല്ക്കാരന്നും ചെയ്യെണ്ടുന്നത തന്നെ.

ഗു. ദൈവത്തൊടുള്ള നമ്മുടെ മുറകൾ എന്തു?

ശി. നാം അവനെ ഭയപ്പെട്ട സ്നെഹിച്ച ബഹുമാനിച്ച അനുസരിച്ച അവന്റെ മഹിമകളെ പ്രസിദ്ധപ്പെടുത്തി അവന്ന സ്തൊത്രം ചെയ്തു അവ

ന്നോട പ്രാൎത്ഥിച്ച അവന്ന കീഴടങ്ങി ന
ടക്കേണം.

ഗു. നാം ദൈവത്തെ ഭയപ്പെടുക
എന്നുള്ളത എന്ത?

ശി. നാം ദൈവത്തിന്റെ ശ്രേ
ഷ്ഠത മുതലായ മഹത്വങ്ങളെ വിചാരി
ച്ചുകൊണ്ട അവന്ന വിരോധമായി
ഒന്നും ചെയ്യാതെ ഇരിക്കേണ്ടുന്നതി
ന്ന കരുതിക്കൊള്ളുന്നത അവനെ ഭയ
പ്പെടുന്നതാകുന്നു.

ഗു. ദൈവത്തെ സ്നേഹിക്കുക എ
ന്നുള്ളത എന്ത?

ശി. നാം നമുക്ക പ്രധാന നന്മക്കാ
യിട്ട ദൈവത്തെ അറിഞ്ഞ മററ എല്ലാ
കാൎയ്യങ്ങളെക്കാൾ അധികം അവനിൽ
നമ്മുടെ വിചാരം സന്തോഷം മുതലാ
യവ വെച്ചുകൊണ്ട നടക്കുന്നത ദൈ
വത്തെ സ്നേഹിക്കുന്നതാകുന്നു.

ഗു. ദൈവത്തെ ബഹുമാനിക്കുന്ന
ത എങ്ങിനെ?

ശി. അവൻ നമ്മെ സൃഷ്ടിച്ച കാ
ത്ത രക്ഷിക്കുന്നവൻ എന്ന നാം നല്ല
വണ്ണം അറിഞ്ഞ ആത്മാവകൊണ്ടും ശ
രീരം കൊണ്ടും അവനെ സേവിക്ക

ന്നത ദൈവത്തെ ബെഹുമാനിക്കുന്ന
താകുന്നു.

ഗു. അവന്റെ മഹിമകളെ പ്രസി
ദ്ധമാക്കുന്നത എങ്ങിനെ?

ശി. നാം അനുസരണമായ വാക്കു
കളാലും പ്രവൃത്തികളാലും ദൈവത്തി
ന്റെ മഹത്വമുള്ള ഗുണങ്ങളുടെ ക്രിയ
കളെയും കല്പനകളെയും മററുള്ളവരുടെ
ഇടയിൽ അറിയിക്കുന്നത അവന്റെ
മഹിമകളെപ്രസിദ്ധമാക്കുന്നതാകുന്നു.

ഗു. ദൈവത്തിന്ന സ്തോത്രം ചെ
യ്യുന്നത എന്തു?

ശി. നാം ദൈവത്താൽ ലഭിച്ച ന
ന്മകളെയും അവനിലുള്ള മഹത്വങ്ങളെ
യും കുറിച്ചു സന്തോഷപ്പെട്ടു അവനെ
പുകഴ്ത്തി സ്തുതി ചെയ്യുന്നതു തന്നെ ദൈ
വത്തിന്ന സ്തോത്രം.

ഗു. ദൈവത്തോട പ്രാൎത്ഥിക്കുക
എന്നുള്ളത എന്തു?

ശി. ദൈവത്തിന്റെ ഇഷ്ടത്തിൻ
പ്രകാരം വിശ്വാസത്തോടും ജാഗ്രത
യോടും യേശു ക്രിസ്തു മുഖാന്തരമായിട്ടു
നമുക്കും മറെറല്ലാവൎക്കും ആവിശ്യമുള്ള
കാൎയ്യങ്ങളെ അറിഞ്ഞു അവയെ അവ

ന്നോട യാചിക്കുന്നത ദൈവത്തോട
പ്രാൎത്ഥിക്കുന്നതാകുന്നു.

ഗു. ദൈവത്തെ അനുസരിക്കുക
എന്നുള്ളത എന്ത?

ശി. ദൈവം എല്ലാ സമയത്തും ന
മ്മെ കാത്ത രക്ഷിച്ച അനുഗ്രഹിക്കും
എന്ന വിശ്വസിച്ച അവന്റെ വച
നത്തെ കൈക്കൊണ്ട അവന്റെ കല്പ
നകളിൻ പ്രകാരം സന്ദേഹം കൂടാതെ
നടക്കുന്നത ദൈവത്തെ അനുസരിക്കു
ന്നതാകുന്നു.

ഗു. ദൈവത്തിന്ന കീഴടങ്ങുന്നു എ
ന്നുള്ളത എന്ത?

ശി. അവന്റെ ഇഷ്ടം നമ്മുടെ ഭാ
ഗ്യം എന്നു വച്ച നമ്മുടെ ഇച്ശകളെ
അവന്റെ ഇഷ്ടത്തിൻ കീഴാക്കുന്നത
ദൈവത്തിന്ന കീഴടങ്ങുന്നു എന്നുള്ളതാ
കുന്നു.

ഗു. നമുക്ക നാം ചെയ്യെണ്ടുന്നത
എന്ത?

ശി. നമുക്ക നിത്യ സൌഖ്യം ലഭി
ക്കേണ്ടുന്നതിന്ന നാം ദൈവത്തിൽ മ
നസ്സ തിരിക്കയും നല്ല ഗുണങ്ങളെ അ
ന്വെഷിക്കയും മനസ്സാഗ്രഹയായിരിക്ക

യ്യും അനിത്യമായ ദ്രവ്യങ്ങളെ ഇച്ശി
ക്കാതെ നിത്യമായദ്രവ്യങ്ങളെ ആഗ്രഹി
ക്കയ്യും ജാഗ്രതയായി വേല ചെയ്കയ്യും
ദുർവ്യയം ചെയ്യാതെ ഉത്തമമായിട്ട ചി
ലവിടുകയ്യും നമ്മുടെ നടപ്പിനെ കുറി
ച്ച നമ്മെ തന്നെ കൂടക്കൂടെ ശോധന
ചെയ്കയ്യും ദുഷ്ടന്മാരെ വിട്ട തിരികയ്യും
വേണം.

ഗു. മനസ്സ തിരിവ എന്നുള്ളത എന്ത?

ശി. നാം പാപത്തിൽ ജനിച്ച ദൈ
വത്തെ വിട്ട മാറി ദുർമ്മാർഗ്ഗമായിട്ട നട
ന്ന വരുന്നതുകൊണ്ട നമ്മുടെ പാപ
മായ അവസ്ഥയെയ്യും ദൈവത്തിന്ന
വിരോധമായി ചെയ്ത പാപങ്ങളെയ്യും
നാം അറിഞ്ഞ മനസ്താപപ്പെട്ട യേ
ശു ക്രിസ്തുവിനെ വിശ്വസിച്ച ദൈവ
ത്തോട പാപപരിഹാരത്തെ ചോദിച്ചു
കൊണ്ട അവന്റെ പിന്നാലെ ചെല്ലു
ന്നതിന്ന മനസ്സുറെച്ച കരുതിക്കൊള്ളു
ന്നത തന്നെ മനസ്സ തിരിവ ആകുന്നു.

ഗു. നാം സന്മാർഗ്ഗത്തിൽ നില്പാനാ
യിട്ട നമ്മുടെ ഹൃദയത്തിൽ നല്ല ഗുണം
ഉറെപ്പായിട്ട കരുതികൊള്ളുന്നത എന്ത?

ശി. നാം കുററമുള്ള സംഗതിയിൽ

ഉൾപ്പെടാതെ ഏത വിധത്തിലും യേശു
ക്രിസ്തു ആകുന്ന രക്ഷിതാവിന്റെ പ
രിശുദ്ധ മാൎഗ്ഗത്തിൽ ഇഷ്ടമായി നടക്കു
ന്നതിന്ന നമ്മുടെ വിചാരങ്ങളെയും മ
നസ്സുകളെയും പ്രവൃത്തികളെയും എ
പ്പോഴും കാത്തുകൊണ്ട താല്പൎയ്യമായിരി
ക്കുന്നതാകുന്നു.

ഗു. നമ്മെ രക്ഷിക്കുന്നതിന്നായിട്ടു
ള്ള മനസ്സൂാഴാഴ്മ എന്ത?

ശി. അഹംഭാവം തോന്നാതെ ദൈ
വത്തോടും മനുഷ്യരോടും സാധുവായി
ട്ട നടക്കുന്നതാകുന്നു.

ഗു. നാം ഇച്ശിക്കേണ്ടാത്തതും ഇ
ച്ശിപ്പാനുള്ളതുമായ ദ്രവ്യങ്ങൾ എന്ത?

ശി. നാം ഠരം ലോകത്തിലുള്ള അ
നിത്യമായ പൊൻ വെള്ളി രത്നം മണ്ണ
മുതലായ ധനത്തെ എങ്കിലും നമ്മുടെ
വംശക്കാർ മുതലായവരെ എങ്കിലും മ
ററുള്ള ജീവജന്തുക്കളെ എങ്കിലും അധി
കമായിട്ട ആഗ്രഹിക്കാതെ ദൈവത്തെ
യും അവന്റെ പരിശുദ്ധതയെയും അ
വൻ കൊടുക്കുന്ന മോക്ഷത്തെയും ല
ഭിക്കുന്നതിന്ന മുഖ്യമായി തേടുന്നത ത
ന്നെ ആകുന്നു.

ഗു. നാം ജാഗ്രതയായിട്ട വേല ചെയ്തു വ്യൎത്ഥമായുള്ള ചിലവ ചെയ്യാതെ നല്ല ചിലവ ചെയ്യെണ്ടുന്നത എന്തു?

ശി. നാം വ്യഭിചാരം മുതലായ ദുഷ്ട സന്തോഷങ്ങൾക്ക വേല ചെയ്യാതെയും നമ്മുടെ ദ്രവ്യം നഷ്ടമാക്കാതെയും നമുക്കും മററുള്ളവൎക്കും സത്യനന്മകളെയും ദൈവത്തിന്റെ മഹത്വങ്ങളെയും ഉണ്ടാക്കുതക്ക വേലചെയ്യുകയും ചിലവിടുകയും ചെയ്യുന്നതാകുന്നു.

ഗു. നാം കൂടക്കൂടെ നമ്മെ തന്നെ ശോധന ചെയ്യെണ്ടുന്നത എങ്ങിനെ?

ശി. നാം നല്ല മാൎഗ്ഗത്തിൽ ജാഗ്രതയോട നിലനില്ക്കുന്നുണ്ടൊ തെററിപ്പോകുന്നുണ്ടൊ എന്നും യെശു ക്രിസ്തുവിനെ സത്യമായി വിശ്വസിച്ചു ദൈവത്തിന്റെ കല്പനകളെ പ്രമാണിക്കുന്നുണ്ടൊ ഇല്ലയൊ എന്നും അറിവാനായിട്ട നാൾനാൾ തോറും നമ്മെ തന്നെ ശോധന ചെയ്തു നോക്കുന്നത ആകുന്നു.

ഗു. നാം ദുഷ്ടന്മാരോട ഐക്യതപ്പെടാതെ അവരെ വിട്ട മാറണം എന്ന കല്പിച്ചത എന്തിന?

ശി. ദൈവത്തിന്നും യെശു ക്രിസ്തു

പാകുന്ന രക്ഷിതാവിന്നും വിരോധ
മായിട്ട ദുൎമ്മാൎഗ്ഗത്തിൽ നടക്കുന്നവരോ
ട നാം സംബന്ധം ചെയ്യാതെ ഇരി
ക്കേണം എന്തകൊണ്ടെന്നാൽ നാം അ
വരെപോലെ ആയി തീരാതെ ഇരി
പ്പാനായിട്ടാകുന്നു.

ഗു. മനുഷ്യരോടുള്ള നമ്മുടെ മുറ
എന്തു?

ശി. എല്ലാ വിധമായ മനുഷ്യരെ
യും നാം സ്നേഹിക്കയും അവൎക്ക സഹാ
യിക്കയും കുററങ്ങളെ ക്ഷമിക്കയും അവ
രോട സമാധാനമായിരിക്കയും നീതി
യും ന്യായവും ചെയ്കയും ദുഷ്ടവാക്ക പ
റയാതെ ഇരിക്കയും അന്യായമായി മ
ററുള്ളവരെ കുറിച്ച വിചാരിച്ചുകൊള്ളാ
തെ ഇരിക്കയും വേണം.

ഗു. നാം മററുള്ളവൎക്ക ചെയ്യേണ്ടു
ന്ന ദയ എന്ത?

ശി. നാം നമ്മെപ്പോലെ മററുള്ള
വരെയും ദൈവത്തിന്റെ സൃഷ്ടികൾ
എന്നും യേശു ക്രിസ്തുവിനാൽ രക്ഷി
ക്കപ്പെട്ടവർ എന്നും വിചാരിച്ച അവ
ൎക്ക നന്മചെയ്യുന്നതിന മനസ്സാകുന്നത
അവരെ സ്നേഹിക്കുന്നതാകുന്നു അങ്ങി

ന്നെ നമ്മെ സ്നേഹിച്ചിരിക്കുന്നവരെ മാത്രമല്ല നമുക്ക വിരോധം ചെയ്യുന്ന വരെയും കൂടെ സ്നേഹിക്കയും വെണം.

ഗു. നാം മറവുള്ളവൎക്ക ചെയ്യെണ്ടു ന്ന ധൎമ്മം എന്ത?

ശി. വ്യാധി വിശപ്പു ദാഹം നഗ്ന ത ബലഹീനത അറിയായ്മ പാപം മു തലായ ഞെരുക്കങ്ങളെ അറിഞ്ഞാൽ അവയെ മാറവുന്നതിന നാം നമ്മാൽ കഴിയുന്നടത്തൊളം നല്ല മനസ്സൊടെ ചെയ്യുന്ന സഹായം ധൎമ്മം തന്നെ ആകുന്നത.

ഗു. നാം മറവുള്ളവരുടെ കുററങ്ങ ളെ ക്ഷമിക്കുക എന്നുള്ളത എന്ത?

ശി. നാം ദൈവത്തിന്ന വിരോധ മായി ചെയ്യുന്ന കുററങ്ങളെ ദൈവം യെശു ക്രിസ്തുവിൻ നിമിത്തം ക്ഷമിച്ച നമ്മോട ദയയായിരിക്കുന്നതപോലെ നാമും മറവുള്ളവർ നമ്മോട ചെയ്യുന്ന കുററങ്ങൾക്ക പ്രതിക്രിയ ചെയ്യാതെ യെശു ക്രിസ്തുവിൻ നിമിത്തം സന്തൊ ഷത്തോട ക്ഷമിക്കുന്നതാകുന്നു.

ഗു. അയല്ക്കാരോട സമാധാനമാ യിരിക്കുക എന്നുള്ളത എന്ത?

ശി. നമുക്ക മററുള്ളവരോട കോപം ഉണ്ടാകാതെയും അവർ നമ്മുടെ നേരെ ശണ്ഠെക്ക വന്നാൽ നാം അതിന്ന ഇട കൊടുക്കാതെയും കലശലുകളുടെ ഹേതു എല്ലാം നമ്മാൽ കഴിയുന്നടത്തോളം മാററി ഒരുമയായിട്ട നടക്കുന്നതാകുന്നു.

ഗു. നാം മററുള്ളവരോട നീതിയും ന്യായവും ചെയ്യെണം എന്നുള്ളതഎന്ത?

ശി. മററുള്ളവരുടെ വസ്തുവിനെ നാം വഞ്ചിച്ച എടുക്കാതെയും വിരോധം ചെയ്യാതെയും അവക്ക അത ഉണ്ടാകുന്നതിന്ന സഹായം ചെയ്യുന്നതുമാകുന്നു.

ഗു. നാം ദുർവ്വചനം സംസാരിക്കാതെ നല്ല വാക്കുകളെ സംസാരിക്കുക എന്നുള്ളത എന്ത?

ശി. മററുള്ളവരോട വേണ്ടാത്ത ഇച്ശയുണ്ടാക്കുന്നതിന്നും അവരെ വ്യസനപ്പെടുത്തുന്നതിന്നുമുള്ളത ഒന്നിനെയും സംസരിക്കാതെ നല്ല ഇച്ശകളെയും സന്തോഷങ്ങളെയും ഉണ്ടാക്കുന്നതിന്നുള്ള വചനങ്ങളെ സംസാരിക്കുന്നതാകുന്നു.

ഗു. നാം മററുള്ളവരോട അന്ന്യാ യമായിട്ട വിചാരിക്കരുത എന്ന കല്പി ച്ചത എന്തുകൊണ്ട?

ശി. മററുള്ളവർ കുററക്കാരായിരി ക്കുന്നുവൊ ഇല്ലയൊ എന്ന നന്നായി അറിയാതെ അവർ കുററമുള്ളവർ എന്ന പറഞ്ഞാൽ അത വല്ല്യപാപമായുള്ളതാ കകൊണ്ട പറഞ്ഞു കൂടാത്തതാകുന്നു വി ശെഷിച്ചും അവർ കുററക്കാരായിരു ന്നാലും നാം നമ്മുടെ കുററങ്ങളെ മാററാ തെ അവക്ക വിധി നിശ്ചയിക്കുന്നത നീതികെടായുള്ളതാകുന്നു.

അവസാനം.

J. P.

---

COTTAYAM:

Printed at the Church Mission Press.

1856.

